2012 ജൂൺ 26 മുതൽ 29 വരെ ഗോവയിൽ വെച്ചുനടന്ന എഴുത്തുകാരുടെയും ചിത്രകാരുടെയും ശില്പശാലയിൽ രൂപപ്പെട്ടത്.

ISBN 978-81-237-8949-1

ആദ്യ പതിപ്പ് 2019

Jiro Mithe (*English*)
Jiro Mithe (*Malayalam*)

**₹ 50.00**

പ്രസിദ്ധീകരണം: ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ
നെഹ്റു ഭവൻ, 5 ഇൻസ്റ്റിറ്റ്യൂഷണൽ ഏരിയ, ഫേസ് II
വസന്ത് കുഞ്ജ്, ന്യൂഡൽഹി 110 070
Website: www.nbtindia.gov.in

*നെഹ്റു ബാല പുസ്തകാലയം*

# ജിറോ മിത്തേ

ആൻഡമാനിൽ പ്രചാരത്തിലുള്ള കഥ. എന്തുകൊണ്ട് അവർ പക്ഷികളെ പൂർവികരായി കണക്കാക്കുന്നു, അവയെ ഭക്ഷിക്കാതിരിക്കാനുള്ള കാരണമെന്ത്, ഇക്കാര്യങ്ങളാണ് ഈ കഥയിൽ. ആഖ്യാനം: **നവോ ജൂനിയർ**

പുനരാഖ്യാനം

**അൻവിതാ അബ്ബി**

ചിത്രീകരണം

**അതനു റോയ്**

വിവർത്തനം

**രാധാകൃഷ്ണൻ ആലുവീട്ടിൽ**






**നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ**

ആൻഡമാനിലെ ജെറോ ഗോത്രത്തിലെ ഒരു ആൺകുട്ടിയാണ് ജിറോ മിത്തേ. കടലിലെ മീൻ പിടിത്തമാണ് അവനേറെയിഷ്ടം.



അവൻ ഒരിക്കൽ പതിവുപോലെ കടലിൽ വേട്ടയ്ക്കു പോയതായിരുന്നു. തുടക്കത്തിൽ വലിയ നിരാശയായിരുന്നു. കുറച്ചു സമയത്തിനു ശേഷം ഖട്ട എന്നു വിളിക്കുന്ന ഒരു വലിയ പുഴുവിനെ കണ്ടെത്തി കൊന്നു. അവൻ മണലിൽ മുട്ടുകുത്തിയിരുന്നു പുഴുവിനെ വൃത്തിയാക്കാൻ തുടങ്ങി. പക്ഷേ വൃത്തിയാക്കും തോറും പുഴു വലുതാവാൻ തുടങ്ങി. അവസാനം ജിറോ ഖട്ടയെ മുഴുവനായും വിഴുങ്ങി.



പെട്ടെന്ന് ബോൾ എന്ന പേരായ ഒരു വലിയ മീൻ പൊങ്ങിവന്നു ജിറോയെ വിഴുങ്ങി. ബോൾ വലിയ മൃഗങ്ങളെ വിഴുങ്ങുന്നതിൽ കേമനാണ്. എന്തുസംഭവിച്ചു എന്നറിയാതെ ജിറോ അത്ഭുതപ്പെട്ടു. ഒരു ബോളിനുള്ളിലാണ് താനെന്ന് അവനു മനസ്സിലായില്ല. ഇടുങ്ങിയ, വഴുവഴുപ്പുള്ള ഒരിടത്ത് അകപ്പെട്ടതായാണ് അവനു തോന്നിയത്. അവന് അനങ്ങാനും പറ്റുന്നില്ല.



ജിറോ തിരിച്ചെത്തിയില്ല എന്നു കണ്ടു വീട്ടുകാർ വിഷമിച്ചു. അവർ മുഴുവൻ അവനെ തിരഞ്ഞ് കടൽത്തീരത്തുചെന്നു. അതാ, ചട്ടയുടെ അവശിഷ്ടങ്ങളും അതിനടുത്തു ജിറോയുടെ അമ്പും വില്ലും കിടക്കുന്നു. ഒരുപാടുനേരം തിരഞ്ഞെങ്കിലും ഒരു പ്രയോജനവും ഉണ്ടായില്ല. ജിറോവിനെ ബോൾ തിന്നിട്ടുണ്ടാവും എന്ന് അവർ അവസാനം വിചാരിച്ചു.

അധികം വൈകാതെ ഫട്ക, ബെൻഗെ, കൗലോ എന്നീ ധൈര്യശാലികളായ മൂന്നു യുവാക്കൾ ബോളിനെ വേട്ടയാടാനായി ഗ്രാമത്തിൽ നിന്നു കടലിലേക്കു പുറപ്പെട്ടു. ജിറോയെ വിഴുങ്ങിയ ബോളിനു വലിയ ഇര വിഴുങ്ങിയ വയറുമായി വളരെ ദൂരം പോകാനാവില്ലെന്ന് അവർക്കറിയാമായിരുന്നു. പെട്ടെന്നുതന്നെ കടലിൽ വെള്ളം കലങ്ങിയതിന്റെ അടയാളം അവർ കണ്ടു.

“നോക്കു, ബോൾ പോയ വഴിയിലെ വെള്ളം കലങ്ങിയിരിക്കുന്നു,” ഫട്ക പറഞ്ഞു.

“അതേ, നമുക്ക് അതുപോയ വഴി കണ്ടുപിടിക്കാം,” കൗലോ പറഞ്ഞു. ബെൻഗെ സമ്മതത്തോടെ തലകുലുക്കി.



കൂട്ടത്തിൽ ബുദ്ധിമാനായ ഫട്കയോടു ബോളിനെ തിരയാൻ പറഞ്ഞു. അവൻ കടലിൽ മുന്നോട്ടു തോണി തുഴഞ്ഞു നീങ്ങി. ബെൻഗെ അവനെ പിന്തുടർന്നു.

വീർത്ത വയറുമായി കിടക്കുന്ന മത്സ്യത്തെ ഫട്ക കണ്ടെത്തി. വയറിൽ മുഴച്ചു നിൽക്കുന്ന രൂപത്തിൽ നിന്നു മുട്ടുകുത്തി ഇരിക്കുന്ന ജിറോ ആണെന്നു ഫട്കയ്ക്കു മനസ്സിലായി.

അവൻ ബോളിനെ നീണ്ട മുളകൊണ്ടു കുത്തിക്കൊല്ലാൻ നോക്കിയെങ്കിലും പറ്റിയില്ല. ബെൻഗെയും ശ്രമിച്ചു പരാജയപ്പെട്ടു. അവർ കൗലോയുടെ സഹായം തേടാൻ തീരുമാനിച്ചു. “കൗലോ... കൗലോ....” അവർ നീട്ടിവിളിച്ചു.

അവരുടെ ശബ്ദം കേട്ട കൗലോ വിചാരിച്ചു.

“അവർ ജിറോവിനെ കണ്ടെത്തിയിട്ടുണ്ടാവും,” അവൻ വേഗം അവർക്കടുത്തേക്കു തോണി തുഴഞ്ഞു.



“അവനെവിടെ,” കൗലോ ചോദിച്ചു.

“ദാ അവിടെ, ദാ അവിടെ,” ബോളിന്റെ മുഴച്ചു കിടക്കുന്ന വയർ ചൂണ്ടി അവർ പറഞ്ഞു.

“അതിന്റെ തല കണ്ടുപിടിക്ക്. മണലിൽ പൂഴ്ത്തിയിരിക്കും,” കൗലോ ഉറക്കെ വിളിച്ചു പറഞ്ഞു.

എല്ലാവർക്കും കാണാമായിരുന്നു ബോൾ മണലിൽ തല പൂഴ്ത്തിയിരിക്കുന്നത്. “നമുക്കവന്റെ തല തകർക്കണം. ബോളിന്റെ മറ്റെവിടെ കുത്തിയാലും ജിറോക്കു പരിക്കു പറ്റാനിടയുണ്ട്,” കൗലോ പറഞ്ഞു. കൗലോ ബോളിന്റെ തലയിലേക്കു ശരിക്കും ഊക്കോടെ നീളൻ മുള കയറ്റി. കൊടിയവേദനയിൽ ബോൾ കഴിയുന്നത്ര വേഗത്തിൽ ദൂരേക്കു നീന്താൻ തുടങ്ങി.

ഫട്കയോടും ബെൻഗെയോടും അവരുടെ തോണികൾ കൂട്ടിക്കെട്ടാൻ കൗലോ പറഞ്ഞു. ബോൾ തോണി മറിച്ചിടാതിരിക്കാനായിരുന്നു അത്. മത്സ്യങ്ങളെ വേട്ടയാടാൻ പോകുമ്പോൾ അത് ഉപകരിക്കാറുണ്ട്. എന്നിട്ടു പെട്ടെന്നു കൗലോ ഒരു കയർ ബോളിന്റെ തല ലക്ഷ്യമാക്കി എറിഞ്ഞ് അവനെ അതിൽ കുടുക്കി. കയർ നന്നായി മുറുക്കി. ആ വൻ മീൻ അനങ്ങാതായി.






അവർ ബോളിനെ സുരക്ഷിതമായി തോണിയിൽ കെട്ടി കരയിലേക്ക് കൊണ്ടുവന്നു. അതിനുശേഷം വളരെ ശ്രദ്ധയോടെ ഒരു കത്തി ഉപയോഗിച്ചു ബോളിന്റെ വയർ കീറി, ജിറോയെ ജീവനോടെ പുറത്തെടുത്തു. അപ്പോഴും അവൻ മുട്ടുകുത്തി ഇരിക്കുന്ന രൂപത്തിലായിരുന്നു. ഇത്രയും നേരം ബോളിന്റെ വയറ്റിൽ ഞെരുങ്ങി കിടന്നതുകൊണ്ട് അവന്റെ പേശികൾ മരവിച്ചു പോയിരുന്നു.

എല്ലാവരും വേഗം വിറകു കൊണ്ടുവന്നു ജിറോയ്ക്ക് തീകായാനുള്ള കൂന കത്തിച്ചു.

ജിറോയ്ക്കു വേഗം സുഖമായി. എല്ലാവരും സന്തോഷത്തിലായി.

“നമുക്കു ബോളിനെ തിന്ന് ഈ അവസരം ആഘോഷിക്കാം,” അവർ ഒന്നിച്ചു പറഞ്ഞു.

“നമുക്കിതിനെ തീയിൽ പൊരിച്ചെടുക്കാം,” ഏതോ ഒരാൾ പറഞ്ഞു. മറ്റെല്ലാവരും അതേറ്റെടുത്തു.

ബോളിനെ പൊരിക്കാൻ തുടങ്ങിയതും എല്ലാവരും ചേർന്ന് ജിറോക്കുവേണ്ടി പാട്ടുപാടി നൃത്തം ചെയ്യാൻ തുടങ്ങി. എല്ലാവരും വലിയ സന്തോഷത്തിലായിരുന്നു.

പാട്ടിലും നൃത്തത്തിലും മുഴുകിയ കൗലോയും കൂട്ടുകാരും തീയ്ക്കു മുകളിൽ ബോൾ വീർത്തു വീർത്തു വരുന്നത് കണ്ടതേയില്ല. വീർത്തു വരുന്നതിനു കാരണം, ബോളിന്റെ ഉള്ളിലുള്ള ടോട്ടലെ എന്നു വിളിക്കുന്ന ഒരു കഷണം മാംസമായിരുന്നു.






പെട്ടെന്ന് ടോട്ടലെ വലിയ ശബ്ദത്തിൽ പൊട്ടിത്തെറിച്ചു. അതോടെ, കുട്ടികൾ ഉൾപ്പെടെയുള്ള അവിടത്തെ മനുഷ്യർ മുഴുവൻ പക്ഷികളായി മാറി.

കൗലോ ഞെട്ടിപ്പോയി. പക്ഷേ ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. അപ്പോഴേക്കും അവൻ ഒരു പക്ഷിയായി മാറിയിരുന്നു. ബോളിനെ തീയിൽ വയ്ക്കുന്നതിനു മുമ്പ് അതിന്റെ ശരീരത്തിൽനിന്നു ടോട്ടലെ നീക്കം ചെയ്യാത്തതിൽ അവനു നിരാശ തോന്നി. അല്ലെങ്കിൽ ഒരുപക്ഷേ ബോളിന്റെ പ്രതികാരമായിരിക്കാം ഇത്.



അന്നുമുതൽ ആൻഡമാൻകാർ ബോൾ മത്സ്യത്തെ തിന്നാറില്ല. മാത്രമല്ല പക്ഷികൾക്കു കൗലോ, ഫട്ക, ബെൻഗെ എന്നിവരുടെ പേരുകളും നൽകി.



